

പി.എഫ്. മാത്യൂസ്

# ശിരസ്





ജ്വരബാധപോലെ നീറിപ്പിടിച്ച ഉച്ചയുറക്കത്തിലൂടെ ഇഴഞ്ഞിഴഞ്ഞു നീങ്ങുമ്പോൾ എന്നെ ഉണർത്തിയത് ആരാണെന്നറിഞ്ഞില്ല.

നിലയില്ലാക്കയത്തിൽ കിടന്നു നോക്കിയപ്പോൾ എൻെറ സഹോദരിയെ തിരിച്ചറിഞ്ഞു.

ചേട്ടാ പുറത്തൊരാൾ വന്നു നില്ക്കുന്നു.

ഞാൻ എഴുന്നേറ്റപ്പോൾ പേടിയോടെ അവൾ ഓർമ്മപ്പെടുത്തി:

അയാളെ ഓടിക്ക്.

ഞാൻ പുറത്തിറങ്ങി.

എനിക്ക് പുറംതിരിഞ്ഞു തെരുവിലേക്ക് നോക്കി ഒരാൾ നില്ക്കുന്നു. അയാൾക്കും ശിര

ക്കാൻ ശ്രമിച്ചു. പക്ഷേ സ്വരം പുറത്തെത്തിയില്ല.

ആ മനുഷ്യൻ എൻെറനേരെ തിരിഞ്ഞു നില്ക്കാൻ ശ്രമിച്ചു. പെട്ടെന്ന് തകർന്നടിഞ്ഞു മണലിൽ വീണു. അയാൾക്കു ശിരസ്സില്ലായിരുന്നു.

ഞാൻ തൂമ്പയെടുത്ത് കുഴിയെടുത്തു. കബന്ധം മണ്ണിലൂടെ വലിച്ചിഴച്ച് കുഴിയിലേക്കിട്ടു.

മ്തെ കുമ്മായം വിതറി, മണ്ണിട്ടു മൂടി.

അനാരോഗ്യവും തളർച്ചയും വകവയ്ക്കാതെ അത്രയും ചെയ്യുമ്പോൾ എനിക്കു തീരെ പേടിയില്ലായിരുന്നു..

വീണ്ടും കിടക്കാനൊരുങ്ങിയപ്പോഴാണ് ഞാൻ ഞെട്ടിയത്. സഹോദരി വിളിച്ചുണർത്തുന്ന നേരത്ത് ഞാൻ കണ്ടുകൊണ്ടിരുന്ന അതേ സ്വപ്നമായിരുന്നു തൊട്ടടുത്ത നിമിഷം സംഭവിച്ചത്. ഇനി എനിക്ക് ഉറങ്ങാനാവില്ല. എന്നാൽ അവസാന വിനാഴികകളെണ്ണിക്കൊണ്ടിരുന്ന എൻെറ ശരീരത്തിന് ഉറക്കവും വിശ്രമവും അത്യാവശ്യമായിരുന്നു.

ഡോക്ടർ എഴുതിത്തന്ന ഗുളിക കഴിച്ചുകൊണ്ട് ഞാൻ വീണ്ടും ഉറക്കത്തിലേക്ക് മടങ്ങി. അന്ധകാരം നിറഞ്ഞ ഇടനാഴികൾ. ഭൂതങ്ങളുണർന്നുവരുന്ന ബീഭത്സമായ നിദ്രയിലേക്ക് അകപ്പെട്ട നിമിഷത്തിൽ ആകാശത്തുനിന്ന് തണുത്ത ജലത്തുള്ളികൾ എൻെറ മുഖത്തു പെയ്തു. ഞാൻ കണ്ണുതുറന്നു.

ആഴമേറിയ കിണറിൻെറ അടിത്തട്ടിൽ കിടന്നുകൊണ്ട്, അകലെ ആകാശത്തിനു തൊട്ടടുത്തായി എൻെറ സഹോദരിയുടെ മെലിഞ്ഞ മുഖം അവ്യക്തമായി ഞാൻ കണ്ടു.

ചേട്ടാ പുറത്തൊരാൾ വന്നു നില്ക്കുന്നു. അയാളെ വേഗം ഓടിക്ക്...

ഞാൻ പുറത്തിറങ്ങി.

എനിക്കു പുറംതിരിഞ്ഞ് തെരുവിലേക്കു നോക്കി ഒരാൾ നില്ക്കുന്നു. അയാൾക്കുശിരസ്സില്ലായിരുന്നു.



684

# അനുഭവങ്ങൾ അഭിമതങ്ങൾ

## 29

## സാഹിത്യപൈതൃകം മനസ്സിലാക്കാൻ ശ്രമിക്കണം

ചോദ്യം: സാഹിത്യപ്രവർത്തക സഹകരണസംഘത്തിൻെറ പ്രവർത്തനത്തെയും പരിമിതികളെയുംകുറിച്ച്, ആ സ്ഥാപനത്തിൻെറ മുൻ പ്രസിഡൻറായ സാറിന് ഏറെ അനുഭവജ്ഞാനമുണ്ടായിരിക്കുമല്ലോ. അതെപ്പററി ചിലതു പറയാമോ?

ഉത്തരം: സാഹിത്യപ്രവർത്തക സഹകരണസംഘം ആരംഭിച്ചകാലത്തെ പ്രവർത്തകന്മാർ വിദൂരമായിപ്പോലും സ്വപ്നം കണ്ടില്ല, അതിത്രയും വലിയ സ്ഥാപനമാകുമെന്ന്. അവരറിയാതെ സ്ഥാപനത്തിൻെറ ബിസിനസ്സും അതിൽ സാഹിത്യകാരന്മാരുടെ ഭാഗഭാക്ത്വവും വർദ്ധിച്ചുകൊണ്ടുപോയി. അതിന് പ്രവർത്തകർ കുററക്കാരല്ലല്ലോ. വളർച്ചയ്ക്കൊത്ത് ഉയരാൻവേണ്ട ധനശേഷി ഒരിക്കലും സംഘത്തിനുണ്ടായിരുന്നില്ല. ഒരു സഹകരണസംഘത്തിൽ അങ്ങനെയല്ലാതെ ആകാനും വയ്യ. സംഘത്തെപ്പററി സംഘം അർഹിക്കാത്ത ചില ധാരണകൾ മററുള്ളവർ വച്ചുപുലർത്തിയത് ചിലപ്പോഴൊക്കെ തെററായ വിധിയെഴുത്തിനു കാരണമായിട്ടുണ്ട്. സംഘം മലയാളത്തിലെ ആദ്യംതൊട്ട് ഇന്നുവരെയുള്ള ഏററവും നല്ല പുസ്തകങ്ങളെല്ലാം അച്ചടിക്കാൻ ബാദ്ധ്യസ്ഥമാണെന്നും കാലാകാലങ്ങളിൽ ഉണ്ടാകുന്ന എല്ലാ നല്ല പുസ്തകങ്ങളും പ്രസിദ്ധീകരിക്കേണ്ടത് അവരുടെ ചുമതലയായിരുന്നു എന്നുമാണ് പലർക്കുമുണ്ടായിരുന്ന തെററിദ്ധാരണ. അങ്ങനെ ഒരു ചുമതലയും സംഘത്തിൻെറ നിബന്ധനകളിലോ പ്രഖ്യാപിതലക്ഷ്യങ്ങളിലോ കാണാനേ ഇല്ല. ഓരോകാലത്തും സംഘത്തിലുള്ള അംഗങ്ങൾ എഴുതുന്ന പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുക എന്നതു മാത്രമാണ് സംഘത്തിൻെറ ചുമതല. അത് ഏററവും ഭംഗിയായി, കാര്യക്ഷമമായി അതതുകാലത്തുതന്നെ നിർവ്വഹിക്കുകയും എഴുത്തുകാർക്കു കൊടുക്കാനുള്ള റോയൽററി ആറാറുമാസം കൂടുമ്പോൾ വില്പനക്രമമനുസരിച്ച് കൊടുക്കുകയും ചെയ്യുകയേ സംഘത്തിനു പ്രാഥമിക ചുമതലയായിട്ടുള്ളൂ. അതിലേക്കു വേണ്ടുന്ന സാധനസാമഗ്രികൾ സംഭരിക്കുക, ജോലിക്കാരെ നിയമിക്കുക എന്നിവ കൂടി വേണമെങ്കിൽ ഉൾപ്പെടുത്താം. പത്തുപന്ത്രണ്ടു ശാഖകൾ സംഘംവക നാഷനൽ ബുക്ക്സ്ററാളിനുണ്ടായതും ഇപ്പറഞ്ഞ പുസ്തകങ്ങൾ വില്ക്കുന്നതിനുവേണ്ടിയാണ്. സംഘാംഗങ്ങളുടെ പുസ്തകങ്ങൾതന്നെ എല്ലാം കൃത്യസമയത്ത് അച്ചടിച്ചു പ്രസിദ്ധീകരിക്കാൻ കഴിഞ്ഞ പല വർഷങ്ങളായി സംഘത്തിനു സാധിച്ചിട്ടില്ല. എന്നിരിക്കേ **സംഘാംഗങ്ങൾ അല്ലാത്തവർ അവർ എത്ര ഉന്നതരായ സാഹിത്യകാരന്മാരായാൽത്തന്നെയും എഴുതുന്ന പുസ്തകങ്ങൾ അവയുടെ ഗുണനിലവാരം അനുസരിച്ച് ഒന്നൊഴിയാതെ പ്രസിദ്ധീകരിക്കാൻ പററുമോ? പ്രസിദ്ധീകരിക്കാതിരിക്കാനും സാധ്യമല്ല. കാരണം, ബിസിനസ്സിലെ വരവിനത്തിൽ അതു പ്രധാനപ്പെട്ട ഒരു കാര്യമാണ്**



എൻ. കൃഷ്ണപിള്ളയും പത്നിയും ഒരു സുഹൃദ് സമ്മേളനത്തിൽ

അപ്പോൾ അങ്ങനെ എടുക്കുന്ന പുസ്തകങ്ങളെ സംബന്ധിച്ച് ഒരു തരംതിരിവു വരാതെ നിവൃത്തിയില്ല. തരംതിരിവു വരുമ്പോൾത്തന്നെ പല എഴുത്തുകാരും പിണങ്ങുന്നു. സംഘാംഗങ്ങളുടെ പുസ്തകങ്ങൾ അടിക്കാതെ കെട്ടിക്കിടക്കുന്നു എന്ന പരാതി ഒന്നങ്ങനെ. സംഘാംഗങ്ങളുടെതന്നെ മുമ്പ് അച്ചടിച്ചിട്ടുള്ള പുസ്തകങ്ങളുടെ പുതിയ പതിപ്പുകൾ ഉണ്ടാകുന്നില്ല എന്ന പരാതി ഇനിയൊരിടത്ത്. ഇതിനിടയ്ക്ക്, റോയൽററി കൊടുക്കേണ്ടതില്ലാത്തതും സ്ഥിരമൂല്യമുള്ളവയുമായ ബൃഹദ്ഗ്രന്ഥങ്ങൾ ധനശേഖരണാർത്ഥം പ്രസിദ്ധീകരിക്കേണ്ട ആവശ്യം ഒന്നങ്ങനെ. ഈ പ്രശ്നങ്ങളുടെ നടുക്കാണ് സാഹിത്യപ്രവർത്തക സഹകരണസംഘം—അന്നും ഇന്നും. ഇന്നുള്ളതിനെക്കാൾ മൂന്നോ നാലോ മടങ്ങ് മുതൽമുടക്ക് ഉണ്ടാവുകയും അധികമായ വിഭവശേഷി നേടുകയും ചെയ്യുന്നപക്ഷം ഈ പ്രശ്നങ്ങൾ ഏറെക്കുറെ പരിഹരിക്കപ്പെടും. ഇല്ലാത്തപക്ഷം പരാതികൾ തുടർന്നുകൊണ്ടിരിക്കും. പ്രശ്നങ്ങൾ അപരിഹൃതങ്ങളായി അവശേഷിക്കും. ഞാൻ ഇപ്പറഞ്ഞത് ഒരു സൂക്ഷ്മപരിശോധനയ്ക്കു ശേഷമാണ് എന്ന് അഭിമാനിക്കുന്നില്ല. സംഘം ഇത്രകാലം ജീവിച്ചിരുന്നതിനിടയ്ക്ക് നമ്മുടെ സാഹിത്യത്തിനു ചെയ്തിട്ടുള്ള സേവനങ്ങൾ മുമ്പുള്ള ഗ്രന്ഥപ്രസിദ്ധീകരണ രീതികളുമായി തട്ടിച്ചുനോക്കുന്നവർക്കേ മനസ്സിലാകൂ. മനസ്സിലാക്കുന്നവർ ആശ്ചര്യപ്പെടുകതന്നെ ചെയ്യും. എന്നുവച്ച് സംഘം മോശപ്പെട്ട പുസ്തകങ്ങൾ ഓരോ ആണ്ടിലും പ്രസിദ്ധീകരിക്കാറുണ്ട് എന്ന വാസ്തവം വിസ്മരിച്ചുകൂടാ. അതിനു കാരണം, അഞ്ഞൂറിൽപ്പരം വരുന്ന എല്ലാ സംഘാംഗങ്ങളും നല്ല പുസ്തകം എഴുതുന്നവരാകണമെന്നില്ല; അവർ എഴുതുന്ന എല്ലാ പുസ്തകങ്ങളും നല്ലതായിക്കൊള്ളണമെന്നുമില്ല; അവരുടെ പുസ്തകങ്ങളാണ് സംഘത്തിന് ഏറെയും പ്രസിദ്ധീകരിക്കേണ്ടി വരുന്നത്—ഇത്രയും കാര്യങ്ങളാണ്.

> പുതിയ എഴുത്തുകാരോട് തികഞ്ഞ സഹാനുഭൂതിയാണ് എനിക്ക്. എല്ലാകാലത്തുമെന്നപോലെ സാഹിത്യം രചിക്കുന്നത് ഏറിയകൂറും മൂന്നാംതരക്കാരോ നാലാംതരക്കാരോ ആണ്.

ചോദ്യം: പുതിയ എഴുത്തുകാരോട് സാറിനുള്ള സമീപനം എന്താണ്?

ഉത്തരം: എനിക്ക് അവരോടു തികഞ്ഞ സഹാനുഭൂതിയാണുള്ളത്. എല്ലാകാല

…നപോലെ ഇപ്പോഴും സാഹിത്യം …ുന്നത് ഏറിയകൂറും മൂന്നാംതരക്കാരോ …ലാംതരക്കാരോ ആണ്. ഒന്നാംതര…ാർ—രണ്ടാംതരക്കാർപോലും വളരെക്കുറച്ചേ എന്നും ഉണ്ടായിട്ടുള്ളു. സാഹിത്യചരിത്രം പരിശോധിച്ചാൽ പഴയകാലത്തെ കൃതികൾ വളരെക്കുറച്ചുമാത്രം കാണുന്നതിനു കാരണം അത്രയും കൃതികളേ ഉണ്ടായുള്ളു എന്നല്ല. അതിൻെറ പലയിരട്ടി വരുന്ന കൃതികളെ കാലം നിരസിച്ചു എന്നതാണ്. അതുപോലെ ഇന്നും സംഭവിക്കാം. അതിനാൽ ഇന്നത്തെ എഴുത്തുകാരായ യുവാക്കളെ ഒന്നടങ്കം തള്ളിപ്പറയേണ്ടതില്ല. നല്ല കൂമ്പുകളും നാമ്പുകളും അവിടവിടെ കാണുന്നുണ്ട്. അത് വാസനാവശാൽ ഉണ്ടായതാണ്. നാം ജീവിച്ചിരിക്കുന്ന കാലത്തിൻെറ സ്പന്ദനങ്ങൾ അവ ഉൾക്കൊള്ളുന്നു. വർത്തമാനകാലാവസ്ഥയോട് അവർക്കുള്ള പ്രതികരണങ്ങൾ പലതും എൻെറ തലമുറയ്ക്ക് ആസ്വാദനീയങ്ങളോ സ്വീകാര്യങ്ങളോ ആകാതെ വരും. അതിന് എഴുത്തുകാർ കുററക്കാരേ അല്ല. പക്ഷേ, ന്യായയുക്തമായിത്തന്നെ ഒരു പ്രയാസം നേരിടുന്നത് ഇന്നത്തെ യുവാക്കന്മാരിൽ പലരും നമ്മുടെ സാഹിത്യപൈതൃകം അന്വേഷിക്കാനോ മനസ്സിലാക്കാനോ അവയിൽനിന്ന് വർത്തമാനകാലത്തിന് വിലപിടിപ്പുള്ളതാകുന്ന അംശങ്ങൾ ഉൾക്കൊള്ളുന്നതിനോ കൂട്ടാക്കുന്നില്ല എന്നതാണ്. അതുകൊണ്ടു പററുന്നത് കൂമ്പുകൾ ഉണങ്ങാം, നാമ്പുകൾ കരിയാം എന്നതുതന്നെ. എനിക്കു താല്പര്യമുള്ള പല യുവാക്കന്മാരോടും ഞാൻ ഇതു പറയാറുണ്ട്. ഉദാഹരണം നിരത്തി കാട്ടിക്കൊടുക്കാറുണ്ട്. ഞാൻ പറയുന്നത് അവർ സ്വീകരിക്കുമോ എന്നതു മറെറാരു കാര്യം.

ചോദ്യം: ഇനി ചോദിക്കാൻ തോന്നുന്നത് ചില ഒററപ്പെട്ട ചോദ്യങ്ങളാണ്. ചില ചോദ്യങ്ങൾ നിസ്സാരങ്ങളാണെന്ന് സാറിനു തോന്നിയേക്കാം. പക്ഷേ, ഒരുതരത്തിലല്ലെങ്കിൽ മറെറാരുതരത്തിൽ അതു പ്രയോജനപ്പെടാതിരിക്കില്ല. ആദ്യമായി ഇപ്പോഴെവിടെയും മുഴങ്ങിക്കേൾക്കാറുള്ള സംജ്ഞയാണല്ലോ 'പൈങ്കിളിസാഹിത്യം' എന്നത്? ഇതിൻെറ വ്യാപനത്തിന് എന്താണു കാരണങ്ങൾ? ഈ സ്വാധീനം കുറയ്ക്കാൻ സാധിക്കുമോ?

ഉത്തരം: പൈങ്കിളി എന്ന് ആരു പേരിട്ടുവെന്ന് അറിഞ്ഞുകൂടാ. ആരായാലും വളരെ എളുപ്പം പ്രചാരം കിട്ടിയ ഒരു വാക്കാണ് അത്. ഇത് സാഹിത്യത്തിൽമാത്രം പ്രയോഗിക്കാവുന്ന ഒരു വാക്കല്ല. ഇന്നത്തെ ജീവിതത്തിലെ എല്ലാ ഉപഭോഗസാധനങ്ങളിലും അതു സാംസ്കാരികമായാലും കൊള്ളാം അല്ലാതായാലും കൊള്ളാം—അവയിലെല്ലാമുണ്ട്, സംഗീതത്തിലുണ്ട്, സിനിമയിലുണ്ട്, ചിത്രകലയിലുണ്ട്, നാം വാങ്ങിക്കുന്ന വസ്ത്രങ്ങളിലുണ്ട്, കഴിക്കുന്ന ആഹാരപദാർത്ഥങ്ങളിലുണ്ട്. യഥാർത്ഥത്തിൽ ഗുണവും പോഷണവും നല്കാത്തതും പക്വമനസ്ക്കർ സ്വീകരിക്കാത്തതും ചിന്താശക്തി ഉറച്ചിട്ടില്ലാത്ത പ്രായക്കാരും തരക്കാരും നെഞ്ചിലേററി ലാളിക്കുന്നതും ആനച്ചന്തമുള്ളതും കാലക്രമത്തിൽ ആരോഗ്യം തകർക്കുന്നതും—മാനസികമോ ശാരീരികമോ—ആയതെല്ലാം പൈങ്കിളിയിൽപ്പെടും. സാഹിത്യത്തിലെ കൊക്കോക്കോളയോ തംസ് അപ്പോ അതുപോലുള്ള പാനീയങ്ങളോ ആണ് ഈ വക രചനകൾ. ഇങ്ങനെ ഒരു സാഹിത്യം ഉണ്ടായത് കേവലം സ്വാഭാവികമാണ്. എന്തുകൊണ്ടു സ്വാഭാവികം എന്ന് അറിയണമെങ്കിൽ കഴിഞ്ഞ കാൽ നൂററാണ്ടോ അതിലധികമോ ഉള്ള കാലഘട്ടത്തിലെ നമ്മുടെ വിദ്യാഭ്യാസരംഗം പരിശോധിക്കേണ്ടി വരും. സാക്ഷരരായ സ്ത്രീപുരുഷന്മാരുടെ സംഖ്യ വർദ്ധിച്ചു. അവരിൽത്തന്നെ പുസ്തകപാരായണത്തിൽ കൗതുകമുള്ളവരുടെ എണ്ണവും ക്രമേണ കൂടിക്കൂടി വന്നു. അവർക്ക് എന്തെങ്കിലും വായിക്കാൻ വേണം. വായിക്കുന്നതെന്തും തല്ക്കാലം അവർക്കു രസം പകരണം. ഒരു പുസ്തകത്തിലെ ഒരു അഞ്ചുപേജ് വായിക്കുമ്പോൾ അതിനുമുമ്പുള്ള പേജുകളിൽ പറഞ്ഞിട്ടുള്ള കാര്യങ്ങൾ ഓർത്തുകൊണ്ടിരിക്കുക അവർക്കു വിഷമമാണ്. അന്നന്നത്തെ ജോലികഴിഞ്ഞ് അരമണിക്കൂറോ ഒരുമണിക്കൂറോ ഇങ്ങനെ ഒരു സാധനം വായിക്കാൻ കിട്ടണം. ഈ ചിന്താഗതിയുമായി ഇവിടെ നാൾക്കുനാൾ വളർന്നുകൊണ്ടിരുന്ന ഒരു ജനസംഖ്യയെ നാം ശ്രദ്ധിച്ചതേയില്ല. ചിലർ ശ്രദ്ധിച്ചു. കച്ചവടക്കണ്ണുള്ളവർ ഈ അവസ്ഥയെ നല്ലവണ്ണം മുതലെടുക്കും. കഥകളും തുടർക്കഥകളും നോവലുകളുമെല്ലാം ഇക്കൂട്ടർക്കു രസിക്കാൻ വകയുള്ളതെന്തോ, അതെല്ലാം ചേർത്ത് തയ്യാർചെയ്യും. ഇവ പ്രസിദ്ധീകരിക്കാൻ ആനുകാലികങ്ങളുണ്ടാക്കി. അവയിൽ വരുന്നതൊക്കെ പുസ്തകങ്ങളായി. ഒരുകൂട്ടം ഉത്താനബുദ്ധികളെ തല്ക്കാലം ഒന്ന് ഇക്കിളിയാക്കാൻപോന്ന ഈ സാധനങ്ങൾ ഉണ്ടായതിൻെറ പശ്ചാത്തലമിതാണ്. ഉപഭോക്തൃസമൂഹത്തിന് ആവശ്യമുള്ളതു കൊടുക്കുന്ന ഉല്പാദകന്മാർ; ആവശ്യമുള്ളതു കൊടുത്തുകൊടുത്ത് അതിനെ ഒരു ശീലമോ ലഹരിയോ ആക്കി മാററി സംസ്കാരരംഗം കൈയടക്കുകയാണ് ഇവർ ചെയ്യുന്നത്. ഇതു പരിഹരിക്കാൻ സൂത്രപ്പണികൾ ഒന്നുമില്ല. പുസ്തകവ്യവ്സായത്തെയും പത്രവ്യവസായത്തെയും നിരോധിക്കാനാവില്ലല്ലോ. അവരുടെ വായനക്കാർക്കിടയിൽ വിരുദ്ധപ്രചാരണം നടത്തി ജയിക്കുന്നതും എളുപ്പമുള്ള കാര്യമല്ല. ഞങ്ങളും മേൽത്തരം വായനക്കാരാണ് എന്ന വ്യാജേന പൈങ്കിളിവിരുദ്ധ പ്രസംഗങ്ങൾ കേൾക്കാൻ ഈ വായനക്കാർ തടിച്ചുകൂടിയെന്നിരിക്കും. പക്ഷേ, പിന്നീടും ഓടിപ്പോകുന്നത് ആ പുസ്തകങ്ങളുടെയിടയിൽ തലപൂഴ്ത്തിവയ്ക്കാനാണ്. ക്രമേണ, ഏററവും മന്ദഗതിയിൽ നല്ല വായനക്കാരുടെ മണ്ഡലം വികസ്വരമായിക്കൊണ്ടിരിക്കും എന്ന പ്രത്യാശ മാത്രമേ, ലാഭക്കണ്ണുള്ള സ്വതന്ത്രവ്യവസായികൾക്ക് മേൽക്കൈയുള്ള സമൂഹത്തിൽ നമുക്കു വച്ചുപുലർത്താനാവൂ.

അസ്മോ പുത്തൻചിറ

# കാവ്യായനം

ഇനിയേതു പുനർജ്ജന്മത്തിൻ
തണൽ തേടി; തളർന്നുലഞ്ഞ
ഭാരവുംപേറി നടന്നുനീങ്ങുന്നു നീ?
കനവുകളിൽ, കളമൊഴികളിൽ
കാലം കടക്കണ്ണെറിഞ്ഞു വീഴ്ത്തിയ
ചുവന്ന പൂക്കൾ വിരിച്ച സന്ധ്യയിൽ.

മലർക്കാടുകൾ, മണിനാദങ്ങൾ
മണിമേടകൾ കടന്ന്
മഴവില്ലിൻ കൂടുപൊളിച്ച്
വെൺതാരമിറങ്ങിവരുന്നു.
പുതുമോടികൾ, പുലർകാലങ്ങൾ
ഋതുഭേദങ്ങൾ കടന്ന്
മൃദുഭാഷതൻ തേരിലേറി
ഊരുചുററുന്നു.

വൃത്തങ്ങൾ, അലങ്കാരങ്ങൾ
സന്ധികൾ, സമാസങ്ങൾ
പൂത്തുംപിടിയും കിട്ടാത്ത
മൂകമാം കാടിൻെറ കറുത്ത
വടിവുകൾ കടന്ന്
നേരിൻെറ നെറിവിൻെറ
വായ്ത്താരി പെററു പെരുകിയ
ഈററില്ലം തിരയുന്നു.

ഇതിഹാസങ്ങൾ, ഐതീഹ്യങ്ങൾ
പഴങ്കഥകൾ, കടങ്കഥകൾ
കൊഞ്ചിക്കുഴയുന്ന നാവിലേക്കാററിയിറക്കുന്ന തളർന്ന നാവിൻെറ
മന്ത്രമൊഴികൾ കടന്ന്
തെല്ലും പിഴയ്ക്കാത്ത
കല്ലുകടിക്കാത്ത
പുണ്യഗേഹം പുണരുന്നു.

കെ. പാനൂർ

(കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച)

> വയനാട്ടിലെ ആദിവാസികൾക്ക് തലചായ്ക്കാനൊരിടം ഇല്ല എന്നതല്ല പ്രശ്നം. മരിച്ചവരെ സംസ്ക്കരിക്കാൻപോലും അവർക്ക് സ്വന്തമായി ഒരിഞ്ചില്ലെന്ന് വന്നാലോ? ക്രൂരമായ ചൂഷണത്തിന്റെയും പീഡനത്തിന്റെയും കഥകൾ ലേഖകൻ പറയുന്നു.

# ആദിവാസികളെ വഴിയാധാരമാക്കുന്നവർ

**കുറച്ചുദിവസങ്ങൾക്കുള്ളിൽ** ബാലവാടി ടീച്ചർ എന്റെ മുമ്പാകെ ഹാജരായി അറിയിച്ചു: ''സാർ, സ്ഥലത്ത് അങ്ങനെ ഒരു ഷെഡ് കെട്ടുന്നത് തൊട്ടടുത്ത റബ്ബർത്തോട്ടമുടമയ്ക്കു സമ്മതമല്ല. അയാൾ പണി തടസ്സപ്പെടുത്തി.''

''ആരാണ് ഈ റബ്ബർത്തോട്ടമുടമ? ഞാൻ അന്വേഷിച്ചു.

''പഞ്ചായത്ത് മെംബർ, മത്തായി.''

''മത്തായിയോ!'' എനിക്കു വിശ്വസിക്കാനായില്ല. അന്വേഷണത്തിൽ മനസ്സിലായത്, മത്തായി പണിയകുടുംബങ്ങൾ അനുഭവിച്ചുവരികയായിരുന്ന വനഭൂമി ജന്മിയുമായി ഗൂഢാലോചന നടത്തി കൈവശമാക്കി റബ്ബർത്തോട്ടമാക്കി മാററി, പണിയരെയെല്ലാം അതിരിൽ വെറും പാറക്കെട്ടുകൾ മാത്രമായ വട്ടംസ്ഥലത്തേക്കു തുരത്തിയതാണ്. അവരെ അന്നേ വഴിവാസികളാക്കി ഓടിക്കാതിരുന്നത് കുറഞ്ഞകൂലിക്ക് തോട്ടംജോലി ചെയ്യാൻ ആ വിലകുറഞ്ഞ മനുഷ്യർ ഉപകരിച്ചേക്കും എന്നു കരുതിയാണ്. കുഷ്ഠരോഗികളായി, അവശരായി മാറിയതുമുതൽ അവരെ അവിടെനിന്ന് എങ്ങനെയോടിക്കാം, ആ പാറക്കെട്ടുകൂടി എങ്ങനെ സ്വന്തമാക്കാം എന്ന് ചിന്തിച്ചു വിഷമിക്കുകയായിരുന്ന മത്തായി എന്നെ വന്നുകണ്ട് വീടുകൾ അനുവദിക്കാൻ മുതലക്കണ്ണീരൊഴുക്കിയത്. വീടുകളും ബാലവാടിയും ഗവൺമെൻറും സൗകര്യപ്പെട്ട മറേറതെങ്കിലും സ്ഥലത്തു നിർമ്മിച്ചാൽ അവരെല്ലാം താനേ ഒഴിഞ്ഞുപൊയ്ക്കോളുമല്ലോ എന്നു കരുതിയായിരുന്നു. ഏതായാലും പണിയകുടുംബങ്ങൾ കാലാകാലമായി ജീവിക്കുകയായിരുന്ന ആ സ്ഥലത്തുതന്നെ മത്തായിയെ ധിക്കരിച്ചുകൊണ്ട് ഒരു താൽക്കാലിക ഷെഡ് കെട്ടി ബാലവാടി ആരംഭിച്ചു. പക്ഷേ, ഗവൺമെൻറ് സൗജന്യമായി അനുവദിച്ച 16 വീടുകൾ നിർമ്മിക്കാൻ ഒരു രേഖയും കൈയിലില്ലാത്ത ആ മണ്ണിന്റെ മക്കൾക്കു സ്ഥലമില്ല. മത്തായി പാറപോലെ ഉറച്ചുനിന്നു. കുടികിടപ്പവകാശത്തിന് ഹർജി സമർപ്പിക്കപ്പെട്ടപ്പോൾ മത്തായിയുടെ വക്കീൽ റബ്ബർത്തോട്ടങ്ങൾക്ക് ഭൂപരിഷ്കരണ നിയമം ബാധകമല്ലെന്നു വാദിച്ചു. പണിയർക്കവകാശപ്പെട്ട സ്ഥലത്ത് റബ്ബർത്തോട്ടമുണ്ടാക്കിയ കുററം ഇനി ഏതു കോടതിയിൽ തെളിയാനാണ്! വിരുന്നുവന്നവർ അകത്ത്, വീട്ടുകാർ പുറത്തും. ''അവർ ഞങ്ങളെ പാറക്കെട്ടുകളിലേക്ക് അടിച്ചോടിച്ചു!'' 1973-ൽ അമേരിക്കനന്തരീക്ഷത്തിൽ ഉയർന്ന റെഡ്ഡിന്ത്യൻ നേതാവിന്റെ ഗർജ്ജനം എന്റെ ചെവികളിൽ മുഴങ്ങി.

''നിന്റെ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക'' എന്ന മത്തായി സുവിശേഷവും ഞാൻ ഓർമ്മിച്ചുപോയി. ഓർമ്മിക്കാൻ കാരണമുണ്ട്. എന്റെ ജീവിതത്തെ സ്വാധീനിച്ച മൂന്നു പുസ്തകങ്ങളിൽ ആദ്യത്തേത് ബൈബിളാണ്. മിഷനറിമാർ നടത്തിയ ഒരു യു.പി. സ്ക്കൂളിൽ പഠിച്ചകാലത്ത് ജീവിതത്തിൽ ആദ്യമായി വായിച്ച മതഗ്രന്ഥവും സാഹിത്യഗ്രന്ഥവും ബൈബിളായിരുന്നു. ബൈബിൾ പഠിപ്പിച്ചത് മനുഷ്യനെ സ്നേഹിക്കുക എന്നായിരുന്നു. പിൽക്കാലത്ത് വിക്ടർ യൂഗോവിന്റെ വിശ്വമഹാനോവലായ 'പാവങ്ങൾ' ഉപദേശിച്ചു, മനുഷ്യരിൽ പാവങ്ങളെ സ്നേഹിക്കുക എന്ന്. ഒടുവിൽ വിഭൂതി ഭൂഷൺ ബന്ദോപാധ്യായയുടെ ബംഗാളി നോവൽ 'ആരണ്യക്' പറഞ്ഞു, പാവങ്ങളിൽ പാവങ്ങൾ ആദിവാസികളാണ്, അവരെ സ്നേഹിക്കുക എന്ന്. റവന്യൂ ഡിപ്പാർട്ടുമെൻറിലെ അധികാരക്കസേരയിലിരിക്കുകയായിരുന്ന ഒരുദ്യോഗസ്ഥൻ ആർക്കും വേണ്ടാത്ത ആദിവാസിരംഗത്ത് എത്തിച്ചേർന്നത് അങ്ങനെയായിരുന്നെന്ന പച്ചപ്പരമാർത്ഥവും ഓർമ്മിച്ചുപോയി. രണ്ടു മത്തായിമാർ ഉരുവിട്ടു പഠിച്ചിരിക്കാവുന്ന മത്തായിസുവിശേഷം അവരുടെ മനസ്സിലെ പാറക്കെട്ടുകളിൽ ഒരു ചലനവും സൃഷ്ടിക്കാതെ പോയതിൽ ദുഃഖം തോന്നി.

ജീവിച്ചിരിക്കുന്നവർക്കു വീടുവയ്ക്കാൻ സ്ഥലം ലഭിക്കാതിരിക്കുമ്പോൾ മരിച്ചവർക്ക കിടക്കാൻ 'ആറടിമണ്ണ്' കിട്ടാതെ പോവുന്നതിൽ അദ്ഭുതപ്പെടേണ്ടതില്ലല്ലോ. ഏതാണ്ടെല്ലാ വില്ലേജുകളിലും അതത് സ്ഥലത്തെ ആദിവാസികൾ കാലാകാലമായി ശ്മശാനമായി ഉപയോഗിച്ചിരുന്ന സ്ഥലങ്ങൾപോലും സമർത്ഥന്മാർ കൈയേറി കൈവശം വച്ചു സൂത്രത്തിൽ സ്വന്തംപേരിലോ ഭാര്യയുടെ പേരിലോ കൃത്രിമ രേഖകളുണ്ടാക്കി പട്ടയം വാങ്ങിച്ചു സൂക്ഷിച്ചുവച്ചിരിക്കുകയാണ്. ഇതൊന്നുമറിയാതെ ആദിവാസികൾ ആരെങ്കിലും മരിച്ചാൽ പതിവുപോലെ ശവം മറവുചെയ്യാനെത്തിച്ചേരുമ്പോൾ രേഖകളും പട്ടയങ്ങളും കാണിച്ചു തടസ്സപ്പെടുത്തുന്ന സംഭവങ്ങൾ പല ഭാഗങ്ങളിലും ഉണ്ടായിക്കൊണ്ടിരിക്കുന്നു. ശവശരീരങ്ങളും വഴിവാസികളായി നരകിക്കേണ്ടിവരുന്ന ഗതികേട്!

കുറച്ചുമുമ്പ് തെക്കൻവയനാട്ടിൽ നെന്മേനി പഞ്ചായത്തിൽ അമ്പുകുത്തി എന്ന സ്ഥലത്ത് തികച്ചും നാടകീയമായ ഒരു സംഭവംതന്നെ ഉണ്ടായി. പണിയൻ തന്റെ കുട്ടി മരിച്ചപ്പോൾ ശവം മറവുചെയ്യാൻ അവരുടെ ശ്മശാനത്തിലേക്കു കൊണ്ടുപോയി. അടുത്തകാലത്ത് സ്ഥലത്തിന്റെ പട്ടയം വാങ്ങിച്ചുവച്ച കുടിയേററക്കാരൻ ശവം അവിടെ മറവു ചെയ്യാൻ പാടില്ലെന്നു രേഖ കാണിച്ചു ശഠിച്ചു. ആ ശ്മശാനത്തിന്റെ മേൽ തങ്ങളുടെ അവകാശം എങ്ങനെയാണു നഷ്ടപ്പെട്ടതെന്നറിയാത്ത പാവങ്ങൾ ധർമ്മസങ്കടത്തിലായി. ശവം എന്തുചെയ്യണം? ഈ രംഗം കണ്ടു മനസ്സലിഞ്ഞ ചില മന്യന്മാർ രേഖ അവഗണിച്ചും ശവം അവരുടെ പഴയ ശ്മശാന സ്ഥലത്തുതന്നെ മറവു ചെയ്യണം എന്നു വാശിപിടിച്ച് ശവക്കുഴി തയ്യാറാക്കി. ശവക്കുഴിയിൽ പണിയക്കുട്ടിയുടെ ശവംവച്ചുകഴിഞ്ഞാൽ അത്രഭൂമി നഷ്ടപ്പെടുമല്ലോ എന്നു മനസ്സുകൊണ്ടു വിഷമിച്ചുകൊണ്ടു കുട്ടിയച്ചനും (അതായിരുന്നു കുടിയേററക്കാരന്റെ പേര്) കുഴിക്കരികെ ചുററിപ്പററി നില്ക്കുകയാണ്. മാന്യന്മാർ നിർബന്ധിച്ചപ്പോൾ പണിയൻ തന്റെ കുട്ടിയുടെ ശവം കുഴിയിലെടുത്തു കിടത്താനൊരുങ്ങി. പിന്നെ എല്ലാവരും കണ്ട നാടകീയരംഗം പട്ടയം കൈയിലുള്ള 'കുട്ടി' ആ ശവക്കുഴിയിൽ